# മലങ്കര

# ഇടവകപത്രിക

---

## വേദപുസ്തകവും ക്രിസ്തീയപാരമ്പര്യവും.

[൩]

ഈ പാവപ്പെട്ട സുറിയാനിക്കാരോടു യുദ്ധത്തിനു കോപ്പിട്ടുനിന്ന താരകാഗോലിയാത്തിന്റെനെക്കു നമുക്കുള്ള ഏഴു ആയുധങ്ങളിൽ ഒന്നാമത്തേതു പ്രയോഗിച്ചുകഴിഞ്ഞപ്പോൾ ഇടവകപത്രികയുമായി യാതൊരു തർക്കത്തിനും താരകാ മേലിൽ പുറപ്പെടുകയില്ലെന്നു ശപഥം ചെയ്തിരിക്കുന്നതായി ഈ മകരത്തിലെ താരകയിൽ പ്രസ്താവിച്ചിരിക്കുന്നു. ദാവീദു ഗോലിയാത്തിനോടു യുദ്ധം ചെയ്വാൻ ഒരു വടിയും കവിണയും അഞ്ചു കല്ലുകളും ഇങ്ങനെ ഏഴു ആയുധങ്ങൾ കരസ്ഥമാക്കി എങ്കിലും അതിൽ ഒരു കല്ലു പ്രയോഗിച്ചപ്പോൾ ഗോലിയാത്ത് വീണതുപോലെ ഈ പത്രികാ ദാവീദിന്റെ ആദ്യത്തെ ഏറിൽ തന്നെ താരകാഗോലിയാത്തിന്റെ പിൻമാറ്റം വെളിപ്പെട്ടതിൽ അതിശയിപ്പാനില്ലാ. എന്നാൽ ഞങ്ങളുടെ ഉദ്ദേശ്യം ഗോലിയാത്തിനെ കൊല്ലണമെന്നോ തോല്പിക്കണമെന്നോ അല്ലാ ഇസ്രായേലിൽ ദൈവം ഉണ്ടു എന്നു ഭൂമി ഒക്കെയും അറികയും വാളുകൊണ്ടും കുന്തം കൊണ്ടുമല്ല യഹോവാ രക്ഷ ചെയ്യുന്നതെന്നു ഈ സംഘം എല്ലാം അറികയും ചെയ്യണമെന്നാകുന്നതിനാൽ "ജീവനുള്ള ദൈവത്തിന്റെ സേനകളെ നിന്ദിക്കുന്ന ആ ചേലയില്ലാത്ത ഫെലിസ്ത്യൻ ആകാശത്തിലെ പക്ഷികൾക്കും വനത്തിലെ മൃഗങ്ങൾക്കും ഇരയാക്കുന്നതു ദൈവത്തിന്റെ ജനം കാണേണ്ടതിനു ഞങ്ങൾ ആരംഭിച്ച യുദ്ധം അവസാനിപ്പിക്കാതെ ഇടയ്ക്കു പിൻമാറുവാൻ പാടുള്ളതല്ലാ. എങ്കിലും മറ്റു വിഷയത്തിൽ ഇനി ഞങ്ങൾക്കു തർക്കിക്കണമെന്നു താല്പര്യമില്ല. ഈ പ്രാവശ്യം മൂന്നാമത്തെ ആയുധമായ വേദസാക്ഷിയും വിശ്വാസപ്രമാണവും പ്രയോഗിക്കുന്നു.

(എ) ക്രിസ്ത്യാനി ലോകത്തിൽ എഴുതപ്പെട്ട ഗ്രന്ഥം ആധാരമായിരിക്കണമെന്നു ക്രിസ്തുവിനു ഉദ്ദേശ്യം ഇല്ലാഞ്ഞു എന്നും പുതിയനിയമഗ്രന്ഥകർത്താക്കൾ അവരുടെ കൃതികൾ എല്ലാസഭക്കും ഒരു ആധാരമായിരിക്കണമെന്നു നിയോഗിച്ചിട്ടില്ലാഞ്ഞു എന്നും ൨ാം പ്രസംഗത്തിൽ കാണിച്ചിട്ടുണ്ടായിരുന്നുവല്ലോ. ക്രിസ്ത്യാനിമതത്തിന്റെ കർത്താവു തന്റെ ഉപദേശങ്ങളെ വായകൊണ്ടു പറഞ്ഞു പഠിപ്പിക്കയും അതിശയങ്ങളെകൊണ്ടു തെളിയിക്കയും ചെയ്തു. തന്റെ ശിഷ്യന്മാരുടെയും സഭയുടെയും അറിവിനും വിശ്വാസത്തിനും കണ്ടുപഠിപ്പതിനുമായി താൻ പഠിപ്പിക്കയും പ്രവൃത്തിക്ക

യുംചെയ്തതിൽ ചിലതിനെമാത്രം ചിലസാക്ഷികാർ അപ്പഴപ്പഴത്തെ ആവശ്യത്തിനും തക്കനിവൎത്തിക്കാവെണ്ടി കുറിച്ചിട്ടുഎന്നെഉള്ളു. യെശു ചെയ്തമറ്റുപലകാൎയ്യങ്ങളും ഉണ്ടു. അവ ഒരൊന്നായി എഴുതപ്പെട്ടാൽ എഴുതപ്പെടെണ്ടും പുസ്തകങ്ങൾ ഭൂലൊകത്തിൽകൂടെ കൊള്ളുകയില്ല" എന്നയൊഹന്നാൻ ൨൧. ൨൫ൽ എഴുതിയിരിക്കുന്നതിനാൽ താൻതന്റെ സഭയെപഠിപ്പിച്ച കാൎയ്യങ്ങളിൽ ലക്ഷത്തിൽ ഒരംശം റിക്കാട്ടായിട്ടില്ലന്നു തീൎച്ചയാണ. റിക്കാട്ടിൽവരാത്ത ശെഷംകാൎയ്യങ്ങൾ സഭഅറിയെണ്ടതല്ലങ്കിൽ അവയെതാൻപഠിപ്പിച്ചതും പ്രവൃത്തിച്ചതും വെറുതെ ആണെന്നു വരുമല്ലൊ. താൻപിള്ളകളിയായി പ്രവൃത്തിച്ചുഎന്നു പറയാമൊ? അവ നാംഅറിയുന്നതു അപ്പൊസ്തൊലപാരമ്പൎയ്യംകൊണ്ടു മാത്രമാകുന്നു.

(ബി) ശുദ്ധപൌലൂസ തെസലൊനിയക്കാരൊടു വാക്കുപദെശത്തെ കുറിച്ചു ഇപ്രകാരംപറയുന്നു. "നിങ്ങൾഉറച്ചുനിൽക്കയും നിങ്ങൾക്കുവചനത്താൽഎങ്കിലു ഞങ്ങ്ളുടെ ലെഖനത്താൽഎങ്കിലും ഉപദെശിക്കപ്പെട്ടിട്ടുള്ള പാരമ്പൎയ്യന്യായങ്ങളെ പ്രമാണിക്കയും ചെയ്യിൻ" (൨ തെസ ൨. ൧൫) അപ്പൊസ്തൊലന്മാർ വചനത്താൽ പഠിപ്പിച്ചതുഎഴുതപ്പെട്ടപുസ്തകംനൊക്കിയല്ലാ. ക്രിസ്തുവിൽനിന്നും പരിശുദ്ധാത്മാവിൽനിന്നുംലഭിച്ചസകല അറിവുകളെയും അവർപഠിപ്പിച്ച വചനത്താൽ പഠിപ്പിച്ചവയെഎല്ലാം പ്രമാണമാക്കണമെന്നു അപ്പൊസ്തൊലൻ ഇവിടെനിൎബ്ബന്ധിക്കുന്നു. ക്രിസ്തുചെയ്തകാൎയ്യങ്ങളിൽ കൊംനിച്ചാപൊലും റിക്കാട്ടിൽവന്നിട്ടില്ലാത്ത സ്ഥിതിക്കുറിക്കാട്ടിൽ വരാത്തതുംതാൻ ഉപദെശിച്ചതുമായ കാൎയ്യങ്ങൾ അപ്പൊസ്തൊലർ പഠിപ്പിച്ചിരിക്കും, വെദത്തിൽഉള്ളതു മാത്രമെപ്രമാണിക്കാവു എന്നുപറയുമ്പൊൾ വെദത്തിൽഇല്ലാത്തതായിഅപ്പൊസ്തൊലൻ ക്രിസ്തുവിന്റെ റിക്കാട്ടുചെയ്യാത്ത കാൎയ്യങ്ങളിൽനിന്നു പഠിപ്പിച്ചിട്ടുള്ളവയെ നിഷെധിക്കണമെന്നു അൎത്ഥംവരുന്നു. അതുപാടില്ലാ, വചനത്താൽ പഠിപ്പിച്ചവഎല്ലാം പ്രമാണിക്കണമെന്നു അപ്പൊസ്തൊലൻ ഈവാക്യത്തിൽ നിൎബ്ബന്ധിക്കയും ചെയ്യുന്നു. അതിനാൽപാരമ്പൎയ്യത്തിന്റെ ആവശ്യം പ്രത്യക്ഷമാണ.

(സി) ശുദ്ധപത്രൊസ പറയുന്നതുഎന്തെന്നാൽ വെദവാക്യത്തിൽഉള്ളഒരുദീൎഘദൎശനവും സ്വയമായി വ്യാഖ്യാനിക്കത്തക്കതല്ലന്നുള്ളതിനെ പ്രധാനമായി അറിഞ്ഞുകൊള്ളുവിൻ" ൨ പത്രൊ. ൧. ൨൦) അങ്ങിനെയല്ല വെദംവായിക്കുമ്പൊൾ തൊന്നുന്നഅൎത്ഥം എടുത്തുകൊള്ളാമെന്നു നവീകരണക്കാർപറയുന്നു, ഇതുതമ്മിൽഎത്ര വ്യത്യാസത്തിൽ ഇരിക്കുന്നു. യഥെഷ്ടവ്യാഖ്യാനം അപ്പൊസ്തൊലൻ സമ്മതിക്കുന്നില്ലാ. ഇതുപുതിയനിയമത്തെ സംബന്ധിക്കയില്ലന്നു പറഞ്ഞുകൂടാ. ഈലെഖനംഎഴുതപ്പെട്ടകാലത്തുപുതിയനിയമം മുഴുവൻഎഴുതി തീൎന്നിട്ടില്ലന്നുമാത്രമല്ലാ, തീൎന്നവയുംഒരു വെദപുസ്തകമായൊ പൊതുവായിസഭയെ ബന്ധിക്കുന്നതായൊ വിചാരിച്ചിട്ടില്ലാഞ്ഞു. പത്രൊസഅറിഞ്ഞടത്തൊളം പുതിയനിയമത്തിലെചില ഭാഗങ്ങളെയഥെഷ്ടം വ്യാഖ്യാനിക്കുന്നതിനു വിരൊധംപറഞ്ഞിട്ടുണ്ടു (൨ പത്രൊ. ൩. ൧൬). ആകയാൽ മെൽപറഞ്ഞ പാസൊകായിൽ വെദത്തിന്റെ സ്വയമായ വ്യാഖ്യാനങ്ങളെ പ്രധാനങ്ങളല്ലാ

സെഫാലൻ ആക്ഷേപിക്കുന്നു- അപ്പോൾ അവയ്ക്കു ഒരു വ്യാഖ്യാനംവേണം. അതു എന്താണ. അപ്പൊസ്തൊലന്മാർ കാണിച്ചും പറഞ്ഞും കൊടുത്തിട്ടുള്ള നടപടികൾ ആകുന്നു. അവ പാരമ്പൎയ്യമാണെന്നു തൎക്കമില്ല.

(ഡി) പൌലൊസ പിന്നെയും പറയുന്നതു- "എല്ലാകാൎയ്യങ്ങളെയും ഞാൻ വരുമ്പോൾ ക്രമപ്പെടുത്തും" (൧ കൊറ. ൧൧. ൩൪) "എല്ലാടത്തും എല്ലാസ്ഥലങ്ങളിലും ഞാൻ ഉപദെശിക്കുന്ന പ്രകാരം ക്രിസ്തുവിങ്കൽ ഇനിക്കുള്ള വഴികളെ അവൻ (തിമൊത്തെയൊസു) നിങ്ങളെ ഓൎമ്മപ്പെടുത്തും (൧ കൊറ ൪- ൧൭). ക്രിസ്തു ചെയ്തും പറഞ്ഞും പഠിപ്പിച്ചവയെല്ലാം വേദത്തിൽ ഇല്ലെന്നു യോഹന്നാന്റെ പ്രത്യക്ഷസമ്മതം ഇരിക്കുമ്പോൾ അപ്പൊസ്തൊലന്മാൎക്കു ക്രിസ്തുവിങ്കൽനിന്നു കിട്ടിയതും അവർ സഭകളിൽ ക്രമപ്പെടുത്തുകയും" തിമൊത്തെയൊസ മുതലായ പിൻഗാമികളെക്കൊണ്ടു ഓൎമ്മപ്പെടുത്തുകയും" ചെയ്ത അറിവുകളും വ്യാഖ്യാനങ്ങളും എല്ലാ തൽകാലാവശ്യത്തിനും തക്ക നിവൃത്തിക്കു മാത്രം എഴുതപ്പെട്ട ചില അപൂൎണ്ണപുസ്തകങ്ങൾ അടങ്ങിയിരിക്കുന്ന പുതിയനിയമത്തിൽ നിന്നു മാത്രം ഗ്രഹിക്കണമെന്നും അതിൽ വേദം സൂചകമായൊ സന്ദൎഭവശാൽ സൂചിപ്പിപ്പാൻ പോരും ഇടയാകാത്തതൊ ആയ സംഗതികൾ വായനക്കാർ ബോധിച്ചപൊലെ ധരിച്ചുകൊള്ളണമെന്നും പറവാൻ ആൎക്കു കഴിയും- അപ്പൊസ്തൊല നടപടികണ്ടിട്ടുകിട്ടിയ പാരമ്പൎയ്യത്താലു അല്ലാതെ ശരിയായ വിവരം അറിവാൻ പാടില്ലെന്നും ഈ വാക്യങ്ങളാൽ വ്യക്തമാണ.

(ഇ) പാരമ്പൎയ്യവാക്കുപദെശങ്ങൾ സഭയിൽ പിന്തുടൎച്ചയായി നിലനിൎത്തുവാനും അപ്പൊസ്തൊലന്റെ കല്പനയുണ്ടായിട്ടുണ്ടു. "അനെകസാക്ഷികളുടെ മുമ്പാകെ എന്നിൽ നിന്നു നീ കേട്ട കാൎയ്യങ്ങൾ മറ്റുള്ളവരെ പഠിപ്പിക്കുന്നതിനു പ്രാപ്തന്മാരായ വിശ്വാസികളെ നീ ഭരമെല്പിക്ക." (൨ തിമൊത്ത- ൨- ൨) അപ്പൊസ്തൊലന്മാരിൽ നിന്നുകെട്ട കാൎയ്യങ്ങളെ ഈ കല്പനപ്രകാരം തിമൊത്തെയൊസ മുതൽ പെർ അവരുടെ പിന്തുടൎച്ചക്കാരെ ഭരമെല്പിക്കയും അവർ സഭയിൽ പാലിക്കയും ചെയ്തിട്ടുണ്ടെന്നുള്ളതു തൎക്കമില്ലാത്ത കാൎയ്യമാണ. ഇങ്ങനെ ഭരമെല്പിച്ചു കിട്ടിയിട്ടുള്ളവയാണ ക്രിസ്തീയപാരമ്പൎയ്യം എന്നു പറയുന്നതു.

(എഫ) "സകലവെദവാക്യവും ദൈവനിശ്വാസത്താൽ ഉണ്ടായി ഉപദെശത്തിനും ശാസനത്തിനും ശിക്ഷക്കും നീതിയിലെ അഭ്യാസത്തിനും പ്രയൊജനമുള്ളതാകുന്നു." എന്നു ൨ തിമൊത്തിയൊസ ൩- ൧൬ ൽ കല്പിച്ചിട്ടുള്ളതും ഈ തൎക്കത്തിലെക്കു ഉപയൊഗപ്പെട്ടു . ഇതിൽ വെദവാക്യം എന്നു പറഞ്ഞതു എഴുതപ്പെട്ടവാക്യങ്ങൾ മാത്രമല്ല എഴുതപ്പെടാത്തവയും ഉൾപ്പെടുത്തിയാകുന്നു പറയേണ്ടിയിരിക്കുന്നു. ഇതിൽ പറയുന്ന വെദവാക്യം പഴയനിയമത്തെ മാത്രമല്ല പുതിയനിയമത്തെയും സംബന്ധിച്ചാണെന്നു എല്ലാമതക്കാരും പറയും. എന്നാൽ ഈ ലെഖനം എഴുതിയ കാലത്തു പുതിയനിയമം എഴുതി തീൎന്നിട്ടില്ലാ. പുതിയനിയമ ഉപദെശങ്ങൾ അനുവചനത്താലു പ്രസംഗിക്കപ്പെടുകയും വചനത്താലുള്ള ഉപദെശങ്ങളെ ദിവ്യ അവലിപാടും സത്യഉപദെശവുമായി വിചാരിച്ചു വരികയും ചെയ്യുകാലമായിരുന്നതിനാൽ ഉപദെശത്തിനും ശാസനത്തി

നും ശിക്ഷയ്ക്കും നീതിയിൽ അഭ്യാസത്തിനും ഉപയോഗപ്പെടുന്നതും ദൈവനിശ്വാസത്താൽ ഉണ്ടായതുമെന്ന ഇവിടെ സൂചിപ്പിച്ചിരിക്കുന്ന വേദവാക്യം എന്ന പദത്താൽ പുതിയനിയമവെളിപാടും ഉൾപ്പെട്ടുമെങ്കിൽ അതു എഴുതപ്പെട്ട വേദവാക്യത്തെ മാത്രമല്ല എഴുതപ്പെടാത്തവചനപ്രകാരമുള്ള വേദവാക്യത്തെയും സംബന്ധിക്കുന്നതാകുന്നു. വരുന്ന അടുത്ത മുൻവാക്യം കൂടെ വായിക്കുമ്പോൾ ഇതു തെളിയും. "നീ പഠിച്ചിട്ടും നിനക്കു നിശ്ചയമായി വന്നിട്ടും ഉള്ള കാര്യങ്ങളിൽ നിലനിൽക്ക നീ അവയെ ആരിൽനിന്നു പഠിച്ചു എന്നും യേശുക്രിസ്തുവിലുള്ള വിശ്വാസത്താൽ നിന്നെ രക്ഷക്കു ജ്ഞാനമുള്ളവനാക്കുവാൻ ശക്തിയുള്ള വിശുദ്ധ വേദവാക്യങ്ങളെ നീ ബാല്യം മുതൽ അറിഞ്ഞിരിക്കുന്നു എന്നും അറികയും ചെയ്ക." (൨ തിമൊ. ൩., ൧൪, ൧൫) ഇതിൽ "നീ പഠിച്ചിട്ടും നിനക്കു നിശ്ചയം വന്നിട്ടും ഉള്ള കാര്യങ്ങൾ" എന്നു പറഞ്ഞതു പഴയനിയമം മാത്രമല്ല പുതിയനിയമ ഉപദേശവും ആകുന്നു. "നീ അവയെ ആരിൽ നിന്നു പഠിച്ചു" എന്ന ഓർപ്പിൻ ആവശ്യപ്പെട്ടതു പഠിപ്പിച്ച ആളിന്റെ യോഗ്യതയെ അറിയിപ്പാനാണ. അതു അപ്പോസ്തോലന്മാർ തന്നെ ആയിരുന്നു. അപ്പോസ്തോലന്മാർ പഠിപ്പിച്ചതു വാക്കുപദേശത്താലും ആയിരുന്നു. അതിനാൽ പിന്നാലെ വരുന്ന ൧൬-ാം വാക്യത്തിൽ വേദവാക്യങ്ങളെക്കുറിച്ചു പറഞ്ഞിരിക്കുന്ന മാഹാത്മ്യം അപ്പോസ്തോലന്മാർ വാകാൽ പഠിപ്പിച്ച ഉപദേശങ്ങൾക്കു കൂടി ഉൾപ്പെടുത്തി ആണെന്നു പ്രത്യക്ഷപ്പെടുന്നു. ആകയാൽ എഴുതപ്പെട്ടതായൊ എഴുതപ്പെടാതെ പാരമ്പര്യമായൊ അപ്പോസ്തോലരിൽ നിന്നു തുടർച്ചയായി വന്നിട്ടുള്ള ഉപദേശങ്ങൾ എല്ലാം "ദൈവ വിശ്വാസത്താൽ ഉണ്ടായതും ഉപദേശത്തിനും ശാസനത്തിനും ശിക്ഷയ്ക്കും നീതിയിൽ അഭ്യാസത്തിനും ഉപയോഗപ്പെടുന്നതുമാണെന്നു ഈ വാക്യം കൊണ്ടു നമുക്കു പാഠമായിരിക്കുന്നു.

(ജി) വേദപുസ്തകത്തിലെ വചനങ്ങൾ വാക്കിനു വാക്കായും ആത്മികമായും ധരിക്കേണ്ടവയുണ്ട. ത്രിത്വത്തെക്കുറിച്ചുള്ള ഉപദേശങ്ങൾ ലൌകീക കണ്ണുകളാലൊ ഹൃദയങ്ങളാലൊ പരിഗ്രഹിക്കപ്പെടുവാൻ പാടില്ലാത്ത രഹസ്യങ്ങൾ ആകുന്നു. വേദവാക്യം അലങ്കാരവാചകങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്നു. ദീർഘദർശനങ്ങൾ യഹൂദന്മാർ പൊലെ തെറ്റായി ധരിച്ചു പോയിരിക്കുന്ന സ്ഥിതി ക്രിസ്ത്യാനികൾക്കു തെറ്റിക്കൂടാത്തവയല്ല. എബ്രായ ഗ്രീക്കു എന്ന മൂലഭാഷകളിലെ ചില വാചകരീതികൾ യഥാസ്ഥിതിയിൽ തർജ്ജമ ചെയ്യപ്പെടുമ്പോൾ മൂലത്തോടു ലവലേശം സംബന്ധമില്ലാത്ത യുക്തികൾക്കും തർക്കങ്ങൾക്കും പാത്രീഭവിക്കും. ഇതു മുതലായി വേദപുസ്തകത്തിന്റെ അന്തരങ്ങളെ തെറ്റി ധരിപ്പിക്കുന്ന അനേകം ദുർഘടങ്ങൾ അതിലുണ്ട്. കെ വേദപുസ്തകം യഥേഷ്ടം വ്യാഖ്യാനിക്കാവുന്നതായി വിചാരിക്കുന്നതു സവ്വാബദ്ധമാകുന്നു. നഗ്നകണ്ണിനു പരസ്പരം വിപരീതങ്ങൾ എന്നു പ്രഥമദൃഷ്ടിയിൽ തോന്നിക്കുന്ന ചില വാക്യങ്ങൾ വേദത്തിൽ അടങ്ങിയിട്ടുണ്ട. ചില ദൃഷ്ടാന്തങ്ങൾ പറയാം. ശ്ലീഹന്മാരെ കർത്താവു പ്രസംഗിപ്പാൻ നിയോഗിച്ചപ്പോൾ, "പൊന്നും വെള്ളിയും ചെരിപ്പുകളും വടിയും വെണ്ടാ" എന്നു കല്പിച്ചു. (മത്ത. ൧൦. ൧൦) "ഒരു വടിയല്ലാതെ

പൊകണമൊ ദ്രവ്യമൊ എടുക്കരുതെന്നൊ „കല്പിച്ചതായി മൎക്കൊസു പറയു
ന്നു. (൬- ൮) വടിവെണമെന്ന ഒരുത്തനും വെണ്ടാ എന്ന ഒരുത്തനും പ
റയുന്നു. പന്നിയുടെ മുന്നൽകൂട്ടിയ മാണിക്യംപൊലെ വെദത്തെ ആ
ധാരംകൂടാതെ വ്യാഖ്യാനിക്കുന്നവർ ഇതുകൊണ്ടുരണ്ടും വിശ്വസിപ്പാ
ൻപാടില്ലെന്നു വിധിച്ചുകളയും. യൊഹന്നാൻ ൧൪- ൨൮. „എന്റെ
പിതാവു എന്നെക്കാൾ വലിയവനാകുന്നു „എന്നുള്ള വാക്യം വായിക്കുന്ന
വൻ ത്രിത്വത്തിന്റെ രഹസ്യം വെദംകൊണ്ടും പാരമ്പൎയ്യംകൊണ്ടും സ്ഥാ
പിച്ചിരിക്കുന്ന സഭയുടെ വിശ്വാസപ്രമാണങ്ങളാൽ പഠിക്കാത്തപക്ഷം
ത്രിത്വത്തെക്കുറിച്ചു എത്രതെറ്റായ അഭിപ്രായങ്ങളും ദുരുപദേശങ്ങളും
ധരിക്കുവാൻ ഇടവരുമെന്നു പറയാതെ അറിയാവുന്നതാണ. അതിനാൽ
വെദപുസ്തകം യഥെഷ്ടം വ്യാഖ്യാനിക്കപ്പെടാവുന്നതല്ലെന്നും തെറ്റില്ലാ
ത്ത ഒരു വ്യാഖ്യാനം ആവശ്യമാണന്നും അറിയുന്നു. ആ വ്യാഖ്യാനം എന്തു
അപ്പൊസ്തൊലകാലത്തും അപ്പൊസ്തൊലരും ഇവയ്ക്കു ധരിച്ചിരുന്ന
അൎത്ഥം എന്തൊ അതാകുന്നു. അതു ക്രിസ്തീയ പാരമ്പൎയ്യത്തിൽ മാത്രം അട
ങ്ങിയിരിക്കുന്നതുമാകുന്നു.

(എച്ച) ഇനി വിശ്വാസപ്രമാണത്തെക്കുറിച്ചു നൊക്കാം. പടിഞ്ഞാറെ
സഭക്കാർ അപ്പൊസ്തൊല വിശ്വാസപ്രമാണമെന്നും നിഖ്യാവിശ്വാസ
പ്രമാണമെന്നും രണ്ടുവിശ്വാസപ്രമാണങ്ങളെ പള്ളിക്രമത്തിൽ ഉപ
യൊഗപ്പെടുത്തുന്നുണ്ടു. സുറിയാനിക്കാൎക്കു നിഖ്യാവിശ്വാസപ്രമാണം മാ
ത്രമെ ഉള്ളു. അതുകൊണ്ടു അപ്പൊസ്തൊല വിശ്വാസപ്രമാണം കള്ളവാ
ണെന്നു ഞങ്ങൾ പറയുന്നില്ലാ. വിസ്താരമായി നിഖ്യായിൽ വിശ്വാസപ്രമാ
ണം നിശ്ചയിച്ചപ്പൊൾ അപ്പൊസ്തലന്മാരുടെ ചുരുക്കപ്രമാണം കിഴ
ക്കെ സഭയിൽ നടപ്പില്ലാതെ പൊയതല്ലെ എന്നു സംശയിക്കാം. രണ്ടിലും
കാതൊലിക്കായ്കുട്ടത്തതും ശ്ലീഹായ്കുട്ടത്തതുമായ ഏകസഭയിൽ വി
ശ്വസിക്കുന്നു എന്നു ഏറ്റുപറയുന്നു. പിതാവു പുത്രൻ പരിശുദ്ധാത്മാവു
സഭ ഇങ്ങനെ നാലിലും പ്രത്യെകം പ്രത്യേകം വിശ്വസിക്കണമെന്നു ഇ
തിനാൽ പ്രമാണിച്ചിരിക്കുന്നു. രണ്ടുവിശ്വാസപ്രമാണങ്ങളിലും സഭയെ
ക്കുറിച്ചു പറഞ്ഞിട്ടുള്ള വാചകങ്ങളിൽ അല്പഭെദം ഉണ്ടു. അപ്പൊസ്തൊ
ല വിശ്വാസപ്രമാണമെന്നു പറഞ്ഞു പശ്ചിമസഭക്കാർ ഉപയൊഗിക്കുന്ന
തിൽ „ശുദ്ധ സഭയിലും ഞാൻ വിശ്വസിക്കുന്നു„ എന്നും നിഖ്യാവിശ്വാസ
പ്രമാണത്തിൽ സഭയെക്കുറിച്ചു വിശെഷണപ്പെടുത്തി കാതൊലിക്കാ
യ്കുട്ടത്തതും ശ്ലീഹായ്കുട്ടത്തതുമായ ശുദ്ധസഭയിൽ ഞങ്ങൾ വിശ്വസി
ക്കുന്നു എന്നും പറഞ്ഞിരിക്കുന്നു. സഭയിൽ വിശ്വസിക്ക എന്നു പറഞ്ഞാൽ
സഭയുടെ ഉപദെശങ്ങളെയും നിയമങ്ങളെയും വിശ്വസിക്ക എന്നാണ
ല്ലൊ അൎത്ഥം. ശ്ലീഹന്മാർ നിശ്ചയിച്ച വിശ്വാസപ്രമാണം ശ്ലീഹായ്കുട്ട
ത്തതാണെന്നു പ്രത്യെകവാചകംകൂടാതെ ഗ്രന്ഥകൎത്താക്കളുടെ പെരുകൊ
ണ്ടു അറിയാവുന്നതിനാൽ വിശെഷണം അവർ ചെൎത്തില്ലാ. നിഖ്യാപി
താക്കന്മാരൊ അവർ ശ്ലീഹന്മാരിൽനിന്നു കണ്ടും കെട്ടും തുടൎച്ചയായി പഠി
ച്ച പ്രമാണങ്ങളിൽനിന്നു ശ്ലീഹന്മാരാൽ സ്ഥാപിക്കപ്പെട്ട സഭയിൽ നി
ശ്ചയിക്കുന്ന ചട്ടങ്ങൾ ആകകൊണ്ടു „ശ്ലീഹായ്കുട്ടത്ത„ എന്നു വിശെഷ

ണപാദത്താൽ അപ്പൊസ്ഥൊലപാരമ്പര്യത്തെ അവർ സ്ഥിരപ്പെടുത്തി നവീകരണക്കാർ മുതൽ പെർ പറയുന്നതു പൊലെ വേദപുസ്തകംമാത്രം ക്രിസ്ത്യാനികളുടെ ഏകപ്രമാണമായിരിക്കണമെന്നു അപ്പൊസ്ഥൊലർക്കൊ അപ്പൊസ്ഥൊല പിതാക്കൾക്കൊ നിയൊഗമുണ്ടായിരുന്നു ഏകത്തംപിതൃപുത്രപരിശുദ്ധാത്മാവാലെ വിശ്വാസത്തിന്റെ ശെഷം ശുദ്ധമുള്ള വെദപുസ്തകത്തിലും ഞങ്ങൾ വിശ്വസിക്കുന്നു എന്നൊരു പ്രമാണം അപ്പൊസ്തൊലർ അവരുടെ വിശ്വാസ അറിയിപ്പിലും പിതാക്കന്മാർ നിഖ്യാ വിശ്വാസ പ്രമാണത്തിലും ചെൎത്തനെ. നെരെമറിച്ചു എഴുതപ്പെട്ടതൊ എഴുതപ്പെടാത്തതൊ ആയ അപ്പൊസ്തൊല ഉപദെശങ്ങളെയും നടപടികളെയും കാനൊനാകളെയും പള്ളിചട്ടങ്ങളെയും എല്ലാം സഭയുടെ നിശ്ചയത്തിനു കീഴ്പ്പെടുത്തി സഭയുടെ നിശ്ചയങ്ങളെ വിശ്വസിച്ചുകൊള്ളാമെന്നുള്ള വിശ്വാസസത്യം അപ്പൊസ്തൊലരും നിഖ്യാപിതാക്കന്മാരും ചെയ്തിരിക്കുമ്പൊൾ സഭാനിശ്ചയങ്ങളെയും അവയ്ക്കുള്ള അടിസ്ഥാനമായ പാരമ്പര്യങ്ങളെയും ആൎക്കു നിഷെധിപ്പാൻ കഴിയും? വിശ്വാസപ്രമാണങ്ങൾക്കു ഹെതു ഇടത്തൂട് ഉപദെശങ്ങൾ ആണെന്നു പ്രസിദ്ധമാണല്ലൊ. ഇടത്തൂടു ഉപദെശിച്ചവർ സ്വയഇഷ്ടമൊ സ്വന്തഅഭിപ്രായമൊ പറയുന്നു എന്നല്ലാ ഭാവിച്ചതു. അവരും വെദപുസ്തകത്തിൽ നിന്നു വാക്യങ്ങളെ എടുത്തു അവയെ ഒന്നിനൊന്നു വിവ്യാഖ്യാനിച്ചു കാണിക്കയാണ ചെയ്തതു- പിശാചു തന്നെ നമ്മുടെ കൎത്താവിനെ പരീക്ഷിച്ചതു വെദവാക്യ പ്രയൊഗിച്ചായിരുന്നല്ലൊ: (മത്താ ൪- ൬) അപ്പൊസ്തൊലകാലത്തു ചില ക്രിസ്ത്യാനികളും തെറ്റായി വ്യാഖ്യാനിച്ചിട്ടുണ്ടായിരുന്നു. (൨. പത്രൊസ ൩- ൰൬) മഹാവിദ്വാനായ ലൂതർ വെദത്തിന്റെ അൎത്ഥം തെറ്റായി ധരിച്ചതിനാൽ യാക്കൊബിന്റെ ലെഖനം വെദപുസ്തകത്തിൽനിന്നു ഒഴിച്ചുകളയണമെന്നു അഭിപ്രായപ്പെട്ടു (ശാസ്ത്രവലയം ൩൨ ൬൧) അതിനാൽ അങ്ങിനെ ശ്ലീഹായ്ക്കടുത്തതല്ലാത്ത വ്യാഖ്യാനങ്ങളാൽ ക്രിസ്ത്യാനികൾ കലഹിക്കാതെയും ദുരുപദെശങ്ങളെ പഠിക്കാതെയും ഇരിപ്പാൻ വെണ്ടി സഭയുടെ പ്രമാണങ്ങൾക്കും വ്യാഖ്യാനങ്ങൾക്കും എല്ലാവരും അമൎന്നിരിക്കണമെന്നു അപ്പൊസ്തൊലന്മാരും പിതാക്കളും നിശ്ചയിച്ചു സഭയെ വിശ്വസിക്കുന്നു എന്നു ഉറപ്പിച്ചതാകുന്നു.

വേദപുസ്തകം ക്രിസ്ത്യാനിസഭയ്ക്കു ഏകപ്രമാണമായിരിക്കണമെന്നു കൎത്താവിനും അവയുടെ ഗ്രന്ഥകൎത്താക്കൾക്കും ഉദ്ദെശം ഇല്ലായിരുന്നു വെദപുസ്തകം മാറുപാടായി വ്യാഖ്യാനിച്ചു ക്രിസ്ത്യാനികൾ ദുരുപദെശങ്ങളെ പഠിപ്പിക്കയും ചെയ്യും- വെദപുസ്തകത്തിൽ മാത്രം ആശ്രയിക്കണമെന്നു അപ്പൊസ്തൊലന്മാർ നിശ്ചയിച്ചിട്ടുമില്ലാ. വെദപുസ്തകം ക്രിസ്ത്യാനിസഭയുടെ ആധാരങ്ങളിൽ ഒരു ശാഖമാത്രമായിരിക്കത്തക്കവണ്ണം അതിനെയും കൂടെ സഭയ്ക്കു കീഴ്പ്പെടുത്തി കാതൊലിക്കായ്ക്കടുത്ത സഭയിൽ വിശ്വസിക്കണമെന്നു നിശ്ചയിക്കയും സഭയെ കെൾക്കാത്തവൻ ചുങ്കക്കാരനും കാഫ്യൎമായിരിക്കണമെന്നു കൎത്താവുതന്നെ കല്പിക്കയും ചെയ്യു. എന്നാൽ വെദപുസ്തകങ്ങളായി നാം ഇപ്പൊൾ സ്വീകരിക്കുന്ന പുസ്തകങ്ങളെ സഭയിൽ അംഗീകരിച്ചു വെദമായി പ്രമാണിച്ചതും ഒരാധാരമാക്കിയും

നാലാംനൂറ്റാണ്ടിൽ ആയിരുന്നു. അങ്ങിനെ ആധാരമാകിയതു തന്നെ
സഭയുടെ പാരമ്പര്യമെന്ന അടിസ്ഥാനത്തുമ്മേൽ ആയിരുന്നു എന്നു ലൂ
തർ മുതലായ പ്രൊട്ടസ്റ്റാണ്ടുകാർ പോലും സമ്മതിക്കുന്നു. (ഹുകറിന്റെ
എക്ലസിയാസ്റ്റിക്കൽ പൊലിറ്റിക്കസ് അഞ്ചു - ഡാക്തർ ലാർഡനർ വാല്യം
൨. പുറം ൨) അപ്പൊൾ നാലാം നൂറ്റാണ്ടുവരെയുള്ള ക്രിസ്ത്യാനികളുടെ
ആധാരം എന്തായിരുന്നു അന്നെവരെ അവർ വിശ്വസിച്ചിരുന്നു എന്നു
പറയുന്ന കാതോലികായ്ക്കടുത്തതും ശ്ലീഹായ്ക്കടുത്തതുമായ സഭ എ
ന്നതു അപ്പൊസ്തോലന്മാരുടെ പാരമ്പര്യത്തുമ്മേൽ സ്ഥാപിച്ചിരുന്ന
തല്ലയൊ ?

താരകയുടെ ഒരു ചോദ്യത്തിനു ഉത്തരം പറയെണ്ടിയതു ഇവിടെ
ആകുന്നു. ക്രിസ്തീയപാരമ്പര്യം വേദപുസ്തകത്തിന്റെ ശരിയായ വ്യാഖ്യാ
നം ആണെന്നുള്ളതു സുറിയാനിക്കാരുടെ പ്രധാനമതപ്രമാണം അല്ലാതെ വാ
ക്യം എന്തു എന്നു നമ്മുടെ സഹജീവി ചോദിച്ചിട്ടുണ്ടായിരുന്നു. ആ വാക്യാ
മേൽ ചൂണ്ടികാണിച്ച വ്യാഖ്യാനപ്രകാരം നിഖ്യാവിശ്വാസം പ്രമാണമാ
ണെന്നുമാത്രം തല്ക്കാലം പറഞ്ഞാൽ മതിയാകും. തുടരും

## നാമമാത്രമായ ഒരു സ്ഥാനാഭിഷേകം

നവീകരണതലവനായി കഴിഞ്ഞുപൊയ തൊമ്മാസ അത്താനാ
സ്യോസ എന്നാളിന്റെ പിന്തുടച്ചാസ്ഥാനത്തിലെക്കു ൧൦൯൪ മകരമാസം
൩൰- കൊട്ടയത്തുചെറിയപള്ളിയിൽ വച്ചു ഒരുതരം പട്ടാഭിഷെകക്രിയ
നടന്നവിവരം എല്ലാവരും കേട്ടിരിക്കുമല്ലോ മരിച്ചുപൊയ ആളുടെ
അനുജൻ തൊമ്മാസ കത്തനാർ എന്നാളെ ആണു ആ സ്ഥാനവേഷത്തിനു തി
രഞ്ഞെടുത്തതു. ഈ ദെഹം ജാത്യാൽ ഒരു സാധുവും നല്ലമനുഷ്യനുമാണെന്നാ
ണു കേൾവി. എങ്കിലും വേഷധാരണയ്ക്കു "ആ നല്ലമനുഷ്യൻ" മനസ്സുവ
ച്ചതിൽ ആശ്ചര്യപ്പെടുന്നു,

മലങ്കരെ നഷ്ടപ്പെട്ടുപൊയ ആത്മവരം കഴിഞ്ഞുപൊയ മാർ അത്താ
നാസ്യോസിനാൽ വീണ്ടും സ്ഥാപിക്കപ്പെട്ടു എന്നു താരക മുമ്പൊരിക്കൽ
പ്രസ്താവിച്ചതും അതിനെതന്നെ എടുത്തുകാണിച്ചുംകൊണ്ടു നവീകരണ
ത്തിൽ കഹന്തുസായും കൈവെപ്പും ഇല്ലെന്നു പത്രിക പ്രത്യക്ഷത്തിൽ ചൂ
ണ്ടികാണിച്ചതും വായനക്കാർ ഓർത്തിരിക്കുമെന്നു വിശ്വസിക്കുന്നു. ആത്മ
വരം ഉറവയായ അന്ത്യോഖ്യാ സിംഹാസനത്തിൽ നിന്നു സ്ഥാനം പ്രാ
പിച്ചു കഴിഞ്ഞുപൊയ ഒരു ഗ്രീഗോറിയോസ ബാവായാൽ തൊഴിയൂർ
കൊടുക്കപ്പെട്ട സ്ഥാനവും ആ കൈവഴിയായി കഴിഞ്ഞ മാർ അത്താനാ
സ്യോസിന്റെ കാലത്തോളം മലങ്കരെ നിലനിന്ന കഹന്തുസായും അസാ
ധുവും അപൂർണ്ണവുമാണെന്നു താരക സ്വപത്രവാചകത്തിൽ അന്നു സമ്മതിച്ചി
ട്ടുണ്ടായിരുന്നു. ആ സ്ഥിതിക്കു മാർ ഗ്രീഗോറിയോസ ബാവായെക്കാൾ
വിശേഷവിധമായ വല്ല സ്ഥാനമൊ അധികാരമൊന്നുമില്ലാതെയും ഉണ്ടാ
യിരുന്ന സ്ഥാനം തന്നെ പാത്രിയർക്കാസിംഹാസനത്തിൽ നിന്നു പുറപ്പെ
ട്ട മഹറോൻ കല്പനയാലും സ്വതന്ത്ര്യത്താലും നഷ്ടപ്പെടുത്തുകയും ചെ
യ്തിരുന്ന മാർ അത്താനാസ്യോസിൽ നിന്നു ഒഴികിയ ഉറവ താരകയുടെ ആ

ക്തിപ്രകാരം അപൂൎണ്ണവും അസാധുവുമാണെന്നു പത്രിക അന്നു ചൂണ്ടികാണിച്ചിട്ടുണ്ടായിരുന്നു ഭാരകന്മാർ ഇതിനെ എതിൎക്കയൊ സമാധാനം പറകയൊ ചെയ്തിട്ടുമില്ല

സ്വന്തസമ്മതപ്രകാരം അപൂൎണ്ണവും അസാധുവുമായ ഒരുവരം ഇപ്പോൾ നവീകരണക്കാർ കൊടുപ്പിച്ചതിന്റെ താല്പൎയ്യം "അപ്പനുമല്ല ചിറ്റപ്പനുമല്ല" നമ്മൾ തല്ലിനു കൊള്ളാംതാനും എന്നു പണ്ടൊരിക്കൽ ഇവരുടെ ഒരു പൂൎവികൻ ഗബ്രിയെലെന്ന നെസ്തോർമെത്രാനെക്കുറിച്ചു പറഞ്ഞതായി ഇന്നും പറഞ്ഞുവരുന്ന പഴഞ്ചൊല്ലിലെ ഉദ്ദേശനിവൃത്തിക്കു മാത്രമെന്നല്ലാതെ മറ്റൊന്നുമായിരിപ്പാൻ പാടില്ല, മേല്പട്ടസ്ഥാനത്തിന്റെ പൂൎത്തി ചുവപ്പുളൊഹയിലൊ മസനപ്സായിലൊ അല്ലന്നുള്ള വാസ്തവം ഇവർ ഇനിയും ധരിക്കയില്ലയൊ. പരമാൎത്ഥം പറഞ്ഞാൽ ഇവർ വാസ്തവം ധരിക്കാഴികയല്ലാ. സിദ്ധാന്തവും ദുർവാശിയും മാത്രമാണ. ആകാശത്തുനിന്ന ഒരു മാലാഖാ വന്നു പറഞ്ഞാലും ഇവരുടെ വാശിക്കു അടക്കംവരുമെന്നു തോന്നുന്നില്ല. വേഷധാരണത്തിൽ വേറൊരു വിശേഷംകൂടെ ഉള്ളതു സുറിയാനി വായനക്കാർ അറിഞ്ഞിരിപ്പാനുള്ളതാണ. അപ്പൊസ്തോലനായ പത്രൊസ ശമ്മറിയായിൽ പ്രസംഗിച്ചതിന്റെ കൈവെപ്പിനാൽ ആത്മവരം കൊടുത്തതിനെ കണ്ടപ്പോൾ ദ്രവ്യംകൊണ്ടുവരം കൈവശപ്പെടുത്തുവാൻ ക്ഷുദ്രക്കാരനായ ശിമൊൻ ശ്രമിച്ചതായിട്ടും നിന്റെ ദ്രവ്യം നിന്നോടുകൂടെ നശിച്ചുപോകട്ടെ എന്ന പ്രധാന അപ്പൊസ്തോലൻ പറഞ്ഞു അവനെ ശപിച്ചതായി [illegible] നടപ്പുപുസ്തകത്തിൽ നാം വായിക്കുന്നു. അന്നുമുതൽ ആത്മവരമായ കഹനുസായ്ക്ക ദ്രവ്യംകൊടുക്കയൊ വാങ്ങിക്കയൊ ചെയ്യുന്നതു ക്രിസ്ത്യാനികൾക്കു ഒരു മഹാപാതകവും കഠിനപാപവുമായി വിചാരിച്ചുവരുന്നു ഇതിനു സീമൊനിയാപാപം എന്നൊരു പ്രത്യേകപ്പേരും സഭകല്പിച്ചിട്ടുണ്ടു. സീമൊനിയാപാപത്താൽ പ്രാപിക്കുന്ന ആത്മവരങ്ങൾ സാധുവല്ലെന്നും സഭതീൎച്ചപ്പെടുത്തിയിട്ടുണ്ടു. പുതിയനവീകരണതലവന്റെ അഭിഷേകം സ്വഭാവത്താൽതന്നെ നാമമാത്രവും അസാധുവും ആയിരിക്കുന്നതിനുപുറമെ അതിൽ സാധുത്വത്തിന്റെ വല്ലതുണ്ടെങ്കിലും ശേഷിച്ചിട്ടുണ്ടെങ്കിൽ അതിനെയും നശിപ്പിക്കുന്നതിനു ഒരംവരപ്രസാദത്തിനു വേണ്ടി ചില കൈക്കണക്കുകൾ പറഞ്ഞുതീൎക്കയുണ്ടായതായി സൂക്ഷ്മമായ വൎത്തമാനം കിട്ടിയിരിക്കുന്ന വിഗാരിജനറാൾ "അങ്കത്തിലും അക്ഷരത്തിലും" എഴുതിയിരുന്നതിനെക്കുറിച്ചു ബുദ്ധിമുട്ടിപ്പോയി എന്നു ആവലാധിപറഞ്ഞ കാൎയ്യസ്ഥന്മാരുടെ എഴുത്തിനെക്കുറിച്ചു കഴിഞ്ഞപത്രികയിൽ കണ്ട സൂചനകൂടാതെ കണക്കുതീൎത്തതിൽ കിട്ടിയടത്തോളം വച്ചുപൂട്ടിയിരിക്കുന്ന താക്കൊൽക്കാരിൽ ഒരുവന്റെ വായിൽനിന്നും ഇനിക്കു അറിവു കിട്ടിയിട്ടുണ്ടെന്നു പറയുന്നതിൽ ആരും രുഷിയരുതെന്നുകൂടെ അപെക്ഷിക്കുന്നു.

എന്തിനു ഏറെപ്പറയുന്നു വൃഥാകിട്ടിയതു വൃഥാകൊടുപ്പിൻ എന്നുള്ള പ്രമാണപ്രകാരം സംശയനിഴൽ പൊലുമില്ലാത്ത സത്യകഹനുസാവൃഥാ പ്രാപിപ്പാനുള്ള വാതിൽ ദുർവാശിയും അഴകുപിണക്കവും കൊണ്ടുഅട